

കെ. രാജേശ്വരി

# വയലിലെ താമര

**വി.എസ്. അച്യുതാനന്ദൻ മുഖ്യമന്ത്രിയായപ്പോൾ മുഖ്യമന്ത്രിയായപ്പോൾ പരിസ്ഥിതിപ്രേമികൾ ആശ്വസിച്ചു, നെൽവയലുകൾ കോരിത്തരിച്ചു- ഇതാ രക്ഷകൻ! ഭൂവിനിയോഗ ഉത്തരവനുസരിച്ച് നെൽവയലുകളുടെ സംരക്ഷകർ റവന്യൂ വകുപ്പാണ്. റവന്യൂ മന്ത്രിയുടെ നിലപാട് വലിയൊരളവുവരെ വയൽ സംരക്ഷണത്തെ ബാധിക്കും. അച്യുതാനന്ദൻ പ്രതിപക്ഷനേതാവായിരുന്നപ്പോൾ സി.പി.ഐ നിയമസഭാ കക്ഷി നേതാവായിരുന്നയാളാണ് പുതിയ റവന്യൂ മന്ത്രി കെ.പി. രാജേന്ദ്രൻ. മറ്റു സി.പി.ഐക്കാരെപ്പോലെയല്ല, വി.എസിനോട് അഗാധമായ സ്നേഹാദരവുകളുള്ളയാളാണ്; പരിസ്ഥിതിപ്രശ്നത്തിൽ മുഖ്യമന്ത്രിയുടെ നിലപാടിനോട് യോജിപ്പുമുണ്ട്. അങ്ങനെ കാര്യങ്ങൾ ജിൽജില്ലായി മുന്നോട്ടുനീങ്ങുമ്പോഴാണ്...**

2005 ജൂൺ 17 വെള്ളിയാഴ്ച രാവിലെ ഒമ്പതു മണി സമയം. പാലക്കാട് ജില്ലയിൽ കരിമ്പുഴ പഞ്ചായത്തിൽപ്പെട്ട കോട്ടപ്പുറത്ത് അമ്പതോളം സഖാക്കൾ പ്രകടനമായെത്തി കവുങ്ങിൻതോപ്പുകളിലേക്ക് ഇരച്ചുകയറി. ഇങ്കിലാബ് വിളികളാൽ സ്ഥലം മുഖരിതമായി. വി.എസ്. അച്യുതാനന്ദനും മാർക്സിസ്റ്റ് പാർട്ടിക്കും ജയ്‌വിളിച്ചുകൊണ്ട് അവർ കവുങ്ങിൻതൈകൾ വെട്ടാൻ തുടങ്ങി...

ബാലൻനായർ, കോയ, സ്കന്ദൻ, നരേന്ദ്രൻ, കുര്യൻ, മുരളി തുടങ്ങി പതിനഞ്ചോളം പേരുടെ കവുങ്ങിൻതോപ്പുകൾ കൊടുവാളിനും കൈമഴുവിനും ഇരയായി. കർഷകരിൽ ചിലർ വിപ്ലവകാരികളുടെ കാലുപിടിച്ചു കരഞ്ഞു; കഞ്ഞികുടി മുട്ടിക്കല്ലേ എന്നപേക്ഷിച്ചു. എന്തുഫലം? വിദ്യാർഥികളുടെ മുന്നിലിട്ട് അധ്യാപകനെ വെട്ടിക്കൊല്ലുന്നവരുണ്ടോ കൃഷിക്കാരുടെ കരച്ചിൽ കണ്ടാൽ കുലുങ്ങുന്നു? അവർ മുദ്രാവാക്യം വിളിച്ചുകൊണ്ടുതന്നെ തുടർന്നു വെട്ടി: രക്തസാക്ഷികൾ സിന്ദാബാദ്! രക്തപതാക സിന്ദാബാദ്!

12 മണിയായപ്പോഴേക്കും ജോലി പൂർത്തിയായി. 25 ഏക്കർ സ്ഥലം നിരപ്പായി, 4000ൽപരം കവുങ്ങുകൾ- ഒരുവർഷം മുതൽ അഞ്ചുവർഷം വരെ പ്രായമായവ- പരലോകപ്രാപ്തരായി. ധീര സഖാക്കൾ മുദ്രാവാക്യം വിളിച്ചുകൊണ്ടുതന്നെ പിരിഞ്ഞുപോയി- നെൽപ്പാടത്ത് കവുങ്ങുകൃഷി നടത്താനൊരുങ്ങിയ വർഗശത്രുക്കളെ നിലംപരിശാക്കിയ കൃതാർഥതയോടെ.

പറയുമ്പോൾ എല്ലാം പറയണമല്ലോ? വെട്ടിനിരത്തിയതത്രയും വിരുദ്ധന്മാരുടെയും വർഗശത്രുക്കളുടെയും കവുങ്ങുകൾ മാത്രം. പാർട്ടി സഖാക്കളുടെ കവുങ്ങുകൾ നെൽവയലുകളിൽ തലയുയർത്തി നിന്നു. കരിമ്പുഴ പഞ്ചായത്ത് പ്രസിഡൻറടക്കം പല

നിലംനികത്തലിനെതിരെ കുട്ടനാട്ടിൽ നടന്ന കൺവെൻഷൻ ഉദ്ഘാടനം ചെയ്തു എന്നത് സത്യമാണ്. ആ യോഗത്തിൽ പങ്കെടുത്ത ഒരാൾ ഒരു വാഴത്തൈ ഒടിച്ചു എന്നതും സത്യം. അതിൻെറ പേരിൽ ബൂർഷാ പത്രങ്ങൾ തന്നെ വെട്ടിനിരത്തലിൻെറ നായകനാക്കി ചിത്രീകരിക്കുകയായിരുന്നു.

സി.പി.എം നേതാക്കളും വയലുകൾ കവുങ്ങിൻതോട്ടമാക്കിയവരാകുന്നു. അവയിൽനിന്നൊന്നും ഒരാളും കൂമ്പാളപോലും അടർത്തിയില്ല. രക്തപതാക തണലിൽ വിരിയും വർഗവികാരം സിന്ദാബാദ്!

ഭൂവിനിയോഗ ഉത്തരവ് പ്രകാരം നെൽവയലുകൾ തരിശിടുന്നതും നാണ്യവിളകൾ കൃഷിചെയ്യുന്നതും കുറ്റകരമാണ്. നിയമലംഘനം തടയാനും കുറ്റവാളികളെ പാഠംപഠിപ്പിക്കാനും തുനിഞ്ഞിറങ്ങിയവരെ അഭിനന്ദിക്കുകയല്ലേ വേണ്ടത്? എന്നാൽ ഉമ്മൻചാണ്ടിയുടെ പൊലീസ് ധീരദേശാഭിമാനികൾക്കെതിരെ കേസ് റജിസ്റ്റർ ചെയ്തു. അറസ്റ്റുചെയ്ത് കോടതിയിൽ ഹാജരാക്കി. നീതിപീഠം കനിഞ്ഞ് ജാമ്യം അനുവദിച്ചു. കേസ് ഇപ്പോഴും നടക്കുന്നു.

കവുങ്ങുവെട്ടുസമരത്തിൻെറ ആവേശകരമായ ദൃശ്യങ്ങൾ അന്നുതന്നെ ടെലിവിഷൻ ചാനലുകൾ ജനങ്ങളിലെത്തിച്ചു. പിറ്റേദിവസം പത്രങ്ങളായ പത്രങ്ങളൊക്കെ ഏറ്റുപിടിച്ചു. മുതലക്കണ്ണീരുമായി കോൺഗ്രസും ബി.ജെ.പിയും പാഞ്ഞെത്തി. വർഗവഞ്ചകരായ വലതു കമ്യൂണിസ്റ്റുകാരും അവരോടൊപ്പം കൂടി.

പാർട്ടി ജില്ലാ സെക്രട്ടറി പി. ഉണ്ണിയും കർഷകത്തൊഴിലാളി യൂനിയൻ സെക്രട്ടറി ആർ. ചിന്നക്കുട്ടനും വരെ (രണ്ടാളും പിണറായി ഗ്രൂപ്പുകാർ) കവുങ്ങുവെട്ടുകാരെ കൈയൊഴിഞ്ഞുകളഞ്ഞു ! നേതൃത്വത്തിൻെറ അറിവോടെയല്ല സമരമെന്ന് ചിന്നക്കുട്ടൻ, വെട്ടിനിരത്തിയവർക്കെതിരെ നടപടിയെടുക്കുമെന്ന് ഉണ്ണി. പഞ്ചായത്ത് തെരഞ്ഞെടുപ്പ് ആസന്നമായിരുന്ന വേളയിൽ നേതാക്കൾ അടവുനയം പയറ്റിയതാകാം. പക്ഷേ, സമരക്കാരെ ആ വാക്കുകൾ നൊമ്പരപ്പെടുത്തി.

സെപ്റ്റംബറിൽ പഞ്ചായത്ത് തെരഞ്ഞെടുപ്പ് നടന്നു. പാലക്കാട് ജില്ലയിലെമ്പാടും ചെങ്കൊടി പാറി. ജില്ലാ പഞ്ചായത്തിലെ 29 ഡിവിഷനുകളിൽ 28ഉം ജയിച്ചു. 13ൽ 12 ബ്ലോക്ക് പഞ്ചായത്തുകളും നേടി. കരിമ്പുഴ പക്ഷേ മുഖം തിരിച്ചുനിന്നു. ഇടതുപക്ഷത്തിന് ഭരണം നഷ്ടമായി. 17 അംഗ പഞ്ചായത്തിൽ ലീഗിന് ആറും കോൺഗ്രസിന് നാലും മെമ്പർമാരുണ്ടായി. സി.പി.എമ്മിന് അഞ്ചും സി.പി.ഐക്ക് രണ്ടും സ്ഥാനങ്ങളേ ജയിക്കാനായുള്ളു. ഡി.ഐ.സിയോ ബി.ജെ.പിയോ നിലംതൊട്ടില്ല. യു.ഡി.എഫിലെ പ്രേമ രാധാകൃഷ്ണൻ പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു.

ഒരു പതിറ്റാണ്ടു മുമ്പ് ആലപ്പുഴ ജില്ലയിലാണ് വാഴവെട്ടുസമരത്തിൻെറ ആവിർഭാവം. വയലുകളിൽ വാഴ, തെങ്ങ്, മരച്ചീനി, കൈതച്ചക്ക എന്നിവ കൃഷിചെയ്യുന്നതിനെതിരെ മാർക്സിസ്റ്റ് നേതൃത്വത്തിലുള്ള കെ.എസ്.കെ.ടി.യു രംഗത്തുവന്നു. നെൽക്കൃഷി ഇല്ലാത്തതുകൊണ്ട് കർഷകത്തൊഴിലാളികൾക്ക് തൊഴിലില്ലാതാകുന്നു. അതുകൊണ്ട് നഷ്ടം സഹിച്ചും നെല്ലുതന്നെ കൃഷിചെയ്യണം. വാഴയും തെങ്ങും വെട്ടിനിരത്തിക്കൊണ്ട് സഖാക്കൾ പ്രത്യക്ഷ സമരം നടത്തി.

കടം കയറി മുടിഞ്ഞ കർഷകൻ തെങ്ങോ വാഴയോ നടരുത്, നെൽക്കൃഷിതന്നെ നടത്തണം എന്നു ശഠിക്കുന്നതിൻെറ ലോജിക്ക് സി.പി.ഐക്കാർക്ക് പിടികിട്ടിയില്ല. വാഴവെട്ടുസമരത്തെ മനോരമയേക്കാൾ രൂക്ഷമായി വിമർശിച്ചത് കിസാൻ സഭാ നേതാവ് സി.കെ. ചന്ദ്രപ്പൻ. ഏറ്റുപിടിച്ചത് വെളിയം ഭാർഗവൻ. വലതന്മാർക്ക് ചുട്ട മറുപടി നൽകിയവർ എ. കണാരനും വി.എസ്. അച്യുതാനന്ദനും.

തൊഴിലവസരം നഷ്ടപ്പെടുത്തുന്ന യാതൊരു പരിഷ്കാരത്തെയും സി.പി.എം പിന്തുണക്കുകയില്ല. എഴുപതുകളുടെ തുടക്കത്തിൽ ട്രാക്ടറിനും എൺപതുകളിൽ കമ്പ്യൂട്ടറിനുമെതിരെ നടത്തിയ ഐതിഹാസിക സമരങ്ങൾ ഉത്തമ ദൃഷ്ടാന്തം. ട്രാക്ടറും പവർടില്ലറും അവതരിപ്പിച്ചതിന് മുഖ്യമന്ത്രി അച്യുതമേനോനും വ്യവസായമന്ത്രി ടി.വി. തോമസും അഗ്രോ മെഷിനറി കോർപറേഷൻ ചെയർമാൻ ഇ.പി. ഗോപാലനും എത്ര പഴികേട്ടു? അഗ്രോ ഉഗ്രാ ഗോപാലാ, നിന്നെപ്പിന്നെക്കണ്ടോളാം എന്നായിരുന്നു അക്കാലത്തെ ഒരു ജനപ്രിയ മുദ്രാവാക്യം.

തൊഴിൽനഷ്ടത്തെക്കുറിച്ചല്ലാതെ പരിസ്ഥിതി പ്രശ്നത്തെക്കുറിച്ച് അന്നൊന്നും സഖാക്കൾക്ക് ചിന്തയേ ഉണ്ടായിരുന്നില്ല. സിംഹവാലനെ സംരക്ഷിക്കാൻ ജലവൈദ്യുത പദ്ധതി ഉപേക്ഷിക്കുന്നതിനെ നിശിതമായി വിമർശിച്ചവർ, സൈലൻറ്വാലിയില്ലെങ്കിൽ പൂയംകുട്ടി നടപ്പാക്കിയേ പറ്റൂ എന്ന് ശഠിക്കുന്നവർ. ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ എക്കാലത്തെയും ഏറ്റവും കടുത്ത വിമർശകൻ സഖാവ് ഇ. ബാലാനന്ദനാണ്.

മതികെട്ടാൻചോല മാണി ഗ്രൂപ്പുകാർ കൈയേറിയ പ്രശ്നം ഏറ്റെടുത്തുകൊണ്ടാണ് വി.എസിൻെറ രംഗപ്രവേശം. പെരിയാറും മലമ്പുഴ ജലസംഭരണിയും വിൽക്കാനുള്ള നീക്കത്തെയും പ്രതിപക്ഷ നേതാവ് കഠിനമായി എതിർത്തു. പിന്നീടങ്ങോട് ജൈത്രയാത്രയായിരുന്നു -വാഗമൺ, പൂയംകുട്ടി, പഞ്ചാരക്കൊല്ലി, പ്ലാച്ചിമട, മറയൂർ... പരിസ്ഥിതിപ്രേമികളുടെ വീരനായകൻ വി.എസ്. അച്യുതാനന്ദൻ. വയലുകൾ നികത്തുന്നതുകൊണ്ടാണ് കിണറുകൾ വറ്റുന്നതും വരൾച്ചയുണ്ടാകുന്നതും. അങ്ങനെ നോക്കുമ്പോൾ പഴയ വാഴവെട്ടു സമരം പരിസ്ഥിതിയെ സംരക്ഷിക്കാൻ, വരൾച്ച തടയാനുള്ള ധീര ശ്രമം. ജലസംരക്ഷണത്തിനാവശ്യം നെൽവയലുകൾ, മനോരമക്കുഴികളല്ല.

മലമ്പുഴയിൽ വി.എസിനെ തോൽപിക്കാൻ വനം-കോള-കരിമണൽ-റിയൽ എസ്റ്റേറ്റ് ലോബി പണമൊഴുക്കി. സ്വന്തം പാർട്ടിയിലെ ചില യൂദാസുകളും അവർക്കൊപ്പം ചേർന്നു. സകല കുതന്ത്രങ്ങളെയും അതിജീവിച്ച് അച്യുതാനന്ദൻ ജയിച്ചുകയറിയപ്പോൾ, മുഖ്യമന്ത്രിയായപ്പോൾ പരിസ്ഥിതിപ്രേമികൾ ആശ്വസിച്ചു, നെൽവയലുകൾ കോരിത്തരിച്ചു- ഇതാ രക്ഷകൻ!

ഭൂവിനിയോഗ ഉത്തരവനുസരിച്ച് നെൽവയലുകളുടെ സംരക്ഷകർ റവന്യൂ വകുപ്പാണ്. റവന്യൂ മന്ത്രിയുടെ നിലപാട് വലിയൊരളവുവരെ വയൽ സംരക്ഷണത്തെ ബാധിക്കും. അച്യുതാനന്ദൻ പ്രതിപക്ഷനേതാവായിരുന്നപ്പോൾ കമ്യൂണിസ്റ്റ് നിയമസഭാ കക്ഷി നേതാവായിരുന്നയാളാണ് പുതിയ റവന്യൂ മന്ത്രി കെ.പി. രാജേന്ദ്രൻ. മറ്റു സി.പി.ഐക്കാരെപ്പോലെയല്ല, വി.എസിനോട് അഗാധമായ സ്നേഹാദരവുകളുള്ളയാളാണ്; പരിസ്ഥിതിപ്രശ്നത്തിൽ മുഖ്യമന്ത്രിയുടെ നിലപാടിനോട് യോജിപ്പുമുണ്ട്.

അങ്ങനെ കാര്യങ്ങൾ ജിൽജില്ലായി മുന്നോട്ടുനീങ്ങുമ്പോൾ അടുത്ത കഥാപാത്രം പ്രവേശിക്കുന്നു- ജനാബ് എം.എ. യൂസഫലി. തൃശൂർ ജില്ലയിലെ തളിക്കുളം സ്വദേശി, ദുബൈ കേന്ദ്രമാക്കി പ്രവർത്തിക്കുന്ന എം.കെ ഗ്രൂപ്പിൻെറ അമരക്കാരൻ, ഇന്ത്യയിലും ഗൾഫിലും കെനിയയിലും ടാൻസാനിയയിലും സ്പെയിനിലും ഇന്തോനേഷ്യയിലും ഹോങ്കോംഗിലുമൊക്കെയായി പരന്നുകിടക്കുന്ന വമ്പൻ വ്യവസായ സാമ്രാജ്യത്തിന് അധിപൻ. 120 മില്യൻ ദിർഹം ചെലവിട്ട് ദുബൈയിൽ പണിതീർത്ത ലുലു ഹൈപ്പർ മാർക്കറ്റ് മാത്രം മതി യൂസഫലി സാഹിബിൻെറ വാണിജ്യവൈഭവം വെളിപ്പെടാൻ.

കേരളത്തിലെ സാമൂഹിക-സാംസ്കാരിക മണ്ഡലങ്ങളിൽ കനപ്പെട്ട സംഭാവനകൾ നൽകിയ ആളാണ് യൂസഫലി. കൊച്ചി അന്താരാഷ്ട്ര വിമാനത്താവളത്തിൻെറ മുഖ്യ ശിൽപികളിലൊരാൾ, കേന്ദ്ര വഖഫ് കൗൺസിൽ അംഗം, പെരിന്തൽമണ്ണ എം.ഇ.എസ് മെഡിക്കൽ കോളജ് ചെയർമാൻ, ദയാപരനും ധർമിഷ്ഠനുമാണ്. അക്കാരണംകൊണ്ടുതന്നെ രാഷ്ട്രീയ നേതാക്കൾക്കും മതമേലധ്യക്ഷന്മാർക്കും പ്രിയങ്കരൻ. കെ. കരുണാകരൻെറ ആത്മമിത്രം. ബി.ജെ.പി ഭരിക്കുമ്പോഴാണ് യൂസഫലിയെ കേന്ദ്രസർക്കാർ വഖഫ് കൗൺസിലിലേക്ക് നാമനിർദേശം ചെയ്തത്. പരിശുദ്ധ പത്രോസ് ശ്ലീഹയുടെ സിംഹാസനത്തിലിരുന്നരുളുന്ന യാക്കോബായ സുറിയാനി സഭയുടെ പരമാധ്യക്ഷൻ, അന്ത്യോഖ്യയുടെയും കിഴക്കിൻെറയും പാത്രിയാർക്കീസ് നിതാന്ത വന്ദ്യ മോറോൻ മോർ ഇഗ്നാത്തിയോസ് സക്കാ പ്രഥമൻ ബാവ

കഴിഞ്ഞകൊല്ലം കേരളത്തിൽ വന്നപ്പോൾ യൂസഫലി സാഹിബി നെ സഭയുടെ കമാൻററായി പ്രഖ്യാപിച്ചു. അന്ത്യോഖ്യയുടെ കമാൻററാകുന്ന ആദ്യത്തെ നാലാം വേദക്കാരൻ ഇദ്ദേഹമാണെന്ന് പറയേണ്ടതില്ലല്ലോ? യാക്കോബായക്കാരേക്കാൾ ബുദ്ധിമാന്മാരാണ് കത്തോലിക്കരെന്നത് സുവിദിതം. 1996ൽതന്നെ നസ്രാണി ദീപിക യൂസഫലിക്ക് അന്താരാഷ്ട്ര ബിസിനസുകാരനുള്ള അവാർഡ് കൊടുത്ത് ബഹുമാനിച്ചു. 2005മാണ്ടിൽ ഇന്ത്യാ ഗവൺമെൻറ് പ്രവാസി ഭാരതീയ സമ്മാനത്താലും സാഹിബിനെ ആദരിച്ചു. വൈകാതെ പത്മഭൂഷണവും കിട്ടിയേക്കാം.

പബ്ലിസിറ്റിയിൽ കമ്പമില്ലാത്തതാണോ പത്രക്കാർക്ക് കള്ളുവാങ്ങിക്കൊടുക്കാത്തതാണോ എന്നറിയില്ല, യൂസഫലി സാഹിബിന്റെ അപദാനങ്ങൾ അധികമങ്ങനെ പാടിക്കേട്ടിട്ടില്ല. നമ്മുടെ നാട്ടിൽ ചില മുന്തിയ അബ്കാരികളോളംപോലും ഇദ്ദേഹം അറിയപ്പെടുന്നില്ല എന്നത് ദുഃഖസത്യം മാത്രം. യൂസഫലി എന്ന പേരു കേൾക്കുമ്പോൾ മലയാളിയുടെ മനസ്സിലേക്ക് കയറിവരുന്നത് തളിക്കുളത്തെ വ്യവസായി അല്ല, കേച്ചേരിയിലെ പാട്ടെഴുത്തുകാരനാണ്.

സ്വന്തം നാട്ടിൽ ആധുനിക സൗകര്യങ്ങളോടുകൂടിയ ഒരു കൺവെൻഷൻ സെൻറർ പണിതുയർത്തണമെന്ന് യൂസഫലി ആഗ്രഹിച്ചത് സ്വാഭാവികം. തൃശൂർ കോർപറേഷൻ പരിധിക്കുള്ളിൽ (പഴയ അയ്യന്തോൾ പഞ്ചായത്ത്) പുഴയ്ക്കൽ ആണ് അനുയോജ്യമായി കണ്ടെത്തിയത്. പതിനെട്ട് ഏക്കർ കോൾനിലം വാങ്ങി മണ്ണടിച്ച് നികത്തിയപ്പോൾ ഒരാളും ആക്ഷേപം പറഞ്ഞില്ല. കെ.എസ്.കെ.ടി.യു മിണ്ടിയില്ല. വില്ലേജ് ഓഫീസർ മുതൽ ലാൻറ് യൂസ് കമീഷണർ വരെയുള്ള പ്രതാപശാലികളാരും അങ്ങോട്ടു തിരിഞ്ഞുനോക്കിയില്ല. കാരണം ലളിതം-കരിമ്പുഴയിലെ കവുങ്ങുകർഷകരെപ്പോലെ ഏഴാംകൂലികളല്ല എം.കെ ഗ്രൂപ്പുകാർ.

അങ്ങനെ പുഴയ്ക്കൽ പാടത്ത് താജ്മഹൽപോലെ ഉയർന്നുവന്നു, ലുലു ഇൻറർനാഷനൽ കൺവെൻഷൻ സെൻറർ. കേരളത്തിലെ ഏറ്റവും വലുത്, ഇന്ത്യയിൽ രണ്ടാമത്തേത്. 1800 കാറുകൾക്ക് പാർക്കിംഗ് സൗകര്യം, സ്വന്തം ഹെലിപാഡ്, 4750 പ്രതിനിധികൾക്കുവേണ്ട സൗകര്യങ്ങൾ, ഓപ്പൺ എയർ ഓഡിറ്റോറിയം, ബാങ്കറ്റ് ഹാൾ, കോൺഫറൻസ് ഹാളുകൾ- എല്ലാം എം.കെ ഗ്രൂപ്പിന്റെ പ്രൗഢിക്കിണങ്ങുന്നവ.

കൺവെൻഷൻ സെൻററിന്റെ ഉദ്ഘാടനം ജൂലൈ രണ്ടിന് മുഖ്യമന്ത്രി നിർവഹിക്കും എന്ന വാർത്ത വന്നതോടെ പ്രതിഷേധക്കാർ കൂടിളകി. നക്സലുകൾ തനത് ശൈലിയിൽ പോസ്റ്ററൊട്ടിച്ചു. വയൽ നികത്തി പണിതീർത്ത കെട്ടിടത്തിന്റെ ഉദ്ഘാടനം നടത്തരുതെന്ന് കാണിച്ച് ടി.എൻ. പ്രതാപൻ മുഖ്യമന്ത്രിക്ക് നിവേദനം നൽകി. കോൺഗ്രസിലെ ആൻറണി ഗ്രൂപ്പുകാരനും വി.എം. സുധീരന്റെ വിനീത ശിഷ്യനുമാണ് പ്രതാപൻ. യൂസഫലിയുടെ ജന്മനാടായ തളിക്കുളം ഉൾപ്പെടുന്ന നാട്ടിക മണ്ഡലത്തെ പ്രതിനിധാനം ചെയ്യുന്ന എം.എൽ.എയുമാണ്.

ഉമ്മൻചാണ്ടിയെപ്പോലെ ഉദ്ഘാടനക്കമ്പക്കാരനല്ല, അച്യുതാനന്ദൻ. സ്വർണാഭരണശാലകളുടെയോ ബാർബർഷാപ്പുകളുടെയോ ഉദ്ഘാടനത്തിന് വി.എസിനെ പ്രതീക്ഷിക്കരുത്. കർശന പരിശോധനക്കു ശേഷമേ ചടങ്ങുകൾ സ്വീകരിക്കൂ. 2003മാണ്ടിൽ പിറവത്തും കോതമംഗലത്തുമായി ടി.എം. ജേക്കബിന്റെ നിയമസഭാംഗത്വ രജതജൂബിലി കൊണ്ടാടിയപ്പോൾ പ്രതിപക്ഷനേതാവിനെ ക്ഷണിച്ചതാണ്. അഴിമതി ആരോപണ വിധേയന്റെ ആഘോഷത്തിൽ പങ്കെടുക്കാൻ വേറെ ആളെ നോക്കണം എന്ന് മുഖത്തടിച്ചു പറഞ്ഞു. അതാണ് വി.എസ്! അതേ വി.എസിന് മന്ത്രിസഭയിൽ ജേക്കബിന്റെ പഴയ നേതാവ് പി.ജെ. ജോസഫ് മൈത്രി-പൂക്കൃഷി ആരോപണ വിധേയനായി സസുഖം തുടരുന്നുവെന്നത് മറ്റൊരു സംഗതി.

ഏതായാലും കൺവെൻഷൻ സെൻറർ ഉദ്ഘാടനത്തിൽനിന്ന് മുഖ്യമന്ത്രി പിൻമാറിയില്ല. ചടങ്ങിൽ അധ്യക്ഷത വഹിക്കുന്നതിൽനിന്ന് പ്രതാപന്റെ നേതാവ് ഉമ്മൻചാണ്ടിയും പിൻവാങ്ങിയില്ല (മുഖ്യമന്ത്രി ഉദ്ഘാടകനും പ്രതിപക്ഷനേതാവ് അധ്യക്ഷനുമായി ഏതെങ്കിലും ചടങ്ങ് ഇതിനു മുമ്പ് ഭൂമിമലയാളത്തിൽ നടന്നതായി അറിയില്ല. ലോക സമാധാനത്തിനും അന്താരാഷ്ട്ര സഹവർത്തിത്വത്തിനുമുള്ള നൊബേൽ സമ്മാനത്തിനും യൂസഫലി സാഹിബിനെ പരിഗണിക്കാവുന്നതാണ്). വയൽ നികത്തലിനെതിരെ നടപടിയെടുക്കാൻ ബാധ്യസ്ഥരായ റവന്യൂ മന്ത്രി കെ.പി. രാജേന്ദ്രനും ജില്ലാകലക്ടർ കെ.എസ്. പ്രേമചന്ദ്രക്കുറുപ്പും ആശംസാപ്രസംഗകരായും എത്തി. കൂടാതെ, സ്ഥലം എം.പി എന്നനിലക്ക് സി.കെ. ചന്ദ്രപ്പനും എം.എൽ.എ തേറമ്പിൽ രാമകൃഷ്ണനും മേയർ ആർ. ബിന്ദുവും ആശംസ നേർന്നു.

ഉദ്ഘാടന മഹാമഹം സമംഗളം പര്യവസാനിച്ചു എന്നെഴുതാൻ വയ്യ. കാരണം, മുഖ്യമന്ത്രി പ്രസംഗിക്കാൻ എഴുന്നേറ്റയുടൻ 'പോരാട്ടം' പ്രവർത്തകർ എന്ന് അവകാശപ്പെടുന്ന മൂന്ന് യുവാക്കൾ 'നക്സൽബാരി സിന്ദാബാദ്' വിളിച്ച് കരിങ്കൊടി വീശി വേദിയിലേക്ക് കുതിച്ചു. ഇടതുസർക്കാറിന്റെ വാക്കും പ്രവൃത്തിയും തമ്മിലുള്ള വൈരുധ്യം വിശദമാക്കുന്ന ലഘുലേഖകൾ അവർ യോഗസ്ഥലത്ത് വാരിവിതറി. ആദ്യം ഒന്നമ്പരന്നെങ്കിലും നിയമപാലകർ പാഞ്ഞെത്തി പ്രതിഷേധക്കാരെ തൂക്കിയെടുത്ത് കൊണ്ടുപോയി.

വയൽനികത്തലിനെതിരായ തന്റെ നിലപാടിൽ യാതൊരു മാറ്റവും വന്നിട്ടില്ലെന്ന് മുഖ്യൻ ഉദ്ഘാടനപ്രസംഗത്തിൽ പറഞ്ഞു. വാഴവെട്ടുസമരത്തിൽ തനിക്കുണ്ടായ ചരിത്രപരമായ പങ്കാളിത്തത്തെക്കുറിച്ചും ഏതാനും ചില കാര്യങ്ങൾ അനുസ്മരിച്ചു. നിലംനികത്തലിനെതിരെ കുട്ടനാട്ടിൽ നടന്ന കൺവെൻഷൻ ഉദ്ഘാടനം ചെയ്തു എന്നത് സത്യമാണ്. ആ യോഗത്തിൽ പങ്കെടുത്ത ഒരാൾ ഒരു വാഴത്തൈ ഒടിച്ചു എന്നതും സത്യം. അതിന്റെ പേരിൽ ബൂർഷ്വാ പത്രങ്ങൾ തന്നെ വെട്ടിനിരത്തലിന്റെ നായകനാക്കി ചിത്രീകരിക്കുകയായിരുന്നു. (വി.എസിന്റെ ഗീർവാണം കേട്ട് വേദിയിലിരുന്ന സഖാവ് ചന്ദ്രപ്പന്റെ വികാര വിചാരങ്ങൾ മാന്യ വായനക്കാർ ഭാവനചെയ്യുക.)

നിലംനികത്തുന്നതിന് പച്ചക്കൊടി കാട്ടിയവർ ഇപ്പോൾ പ്രതിഷേധവുമായി രംഗത്തുവന്നതിനെ ജനം തിരിച്ചറിയുമെന്ന് പ്രതാപനെ കൊള്ളിച്ച് മുഖ്യമന്ത്രി പറഞ്ഞു. 15 കൊല്ലമായി കൃഷി നടക്കാതെ കാടുപിടിച്ച് കിടന്ന പ്രദേശത്ത് താമരപോലെ 40 കോടി ചെലവാക്കി ഒരു സ്ഥാപനം പടുത്തുയർത്തിയവരെ അഭിനന്ദിക്കുകയാണ് വേണ്ടത്, അല്ലാതെ പ്രതിഷേധ ഗോഷ്ഠി കാണിക്കുകയല്ല- നക്സലുകളെ വി.എസ് ഉപദേശിച്ചു.

വി.എസിനെ ഇനി ആർക്കും ന്യൂനപക്ഷവിരുദ്ധനോ വികസനവിരുദ്ധനോ ആയി മുദ്രകുത്താനാവില്ല. ക്രാന്തദർശികളായ കെ. കരുണാകരനും എം.എ. യൂസഫലിയും കൂട്ടരും നെടുമ്പാശ്ശേരി വില്ലേജിലെ ആവണംകോട്-തുറവുങ്കര പാടം നികത്തിയതുകൊണ്ടാണ് അച്യുതാനന്ദന് കൊച്ചി അന്തർദേശീയ വിമാനത്താവളക്കമ്പനി ചെയർമാനും സഖാവ് എസ്. ശർമക്ക് ഡയറക്ടറും ആകാൻ കഴിഞ്ഞത് എന്ന കാര്യവും പ്രസ്താവ്യമാണ്.

വയൽ നികത്തുന്നതിനെതിരെ കർശനമായ വ്യവസ്ഥകളോടെ പുതിയ നിയമം നിയമസഭയുടെ അടുത്ത സമ്മേളനത്തിൽ അവതരിപ്പിക്കുമെന്ന് റവന്യൂ മന്ത്രി രാജേന്ദ്രൻ പ്രഖ്യാപിച്ചിട്ടുണ്ട്. പ്രവാസി വ്യവസായികൾക്ക് ഇളവുനൽകുമെന്ന് പ്രത്യാശിക്കുക. മാർക്സിസ്റ്റ് പാർട്ടിയുടെയും കെ.എസ്.കെ.ടി.യുവിന്റെയും സമ്മേളനങ്ങൾക്ക് ലുലു കൺവെൻഷൻ സെൻറർ സൗജന്യമായോ സഹായനിരക്കിലോ ലഭ്യമാക്കുന്നത് നന്നായിരിക്കും. അങ്ങനെയെങ്കിൽ, വിപ്ലവകാരികളുടെ സഹായ-സഹകരണങ്ങൾ തുടർന്നും പ്രതീക്ഷിക്കാം. വിപ്ലവം ജയിക്കട്ടെ! കർഷകത്തൊഴിലാളി- പ്രവാസി വ്യവസായി ഐക്യം നീണാൾ വാഴട്ടെ! ●